പ്രതിവാരപ്രഭാഷണം (The Sermon for the Week)

# വിമോചകനായ ക്രിസ്തു

(എം. ററി.)

“കാണാതെ പോയതിനെ തിരഞ്ഞു രക്ഷിപ്പാനല്ലോ മനുഷ്യപുത്രൻ വന്നതു്.(വി. ലൂക്കോസ്)19:10

മനുഷ്യനെ വീണ്ടെടുക്കുവാനായിട്ടാണു് ദൈവപുത്രനായ യേശു മനുഷ്യാവതാരം ചെയ്തു ലോകത്തിലേക്കു വന്നതു്. ശരീരത്തിലോ മനസ്സിലോ ആത്മാവിലോ സൗഖ്യം ആവശ്യമായിരുന്ന ഏവരും തന്റെ പ്രത്യേക പരിചരണത്തിനു പാത്രീഭൂതരായി. എല്ലാവർക്കും സമൃദ്ധിയായ ജീവൻ പ്രദാനം ചെയ്യണമെന്നുള്ളതായിരുന്നു തന്റെ പരമോദ്ദേശം. ആ സമൃദ്ധിയായ ജീവനു നിദാനമായി താൻ പരിഗണിച്ചതു് മനുഷ്യനും ദൈവവുമായുള്ള ശരിയായ ബന്ധം പുനഃസ്ഥാപിക്കുക എന്നുള്ളതായിരുന്നു. മനുഷ്യനെ പുത്രനിർവ്വിശേഷമായി സ്നേഹിക്കുന്ന സ്രഷ്ടാവും പിതാവുമായ ദൈവത്തെ അനുസരിക്കാതെ പിതൃഭവനത്തെ ഉപേക്ഷിച്ചു സ്വാതന്ത്ര്യം നേടിയ മനുഷ്യൻ സകല തിന്മകൾക്കും അടിമയായി ഭവിച്ചു. ആ അടിമത്വത്തിൽ നിന്നും മനുഷ്യനെ വീണ്ടെടുക്കുവാൻ പിതൃഭവനത്തിലേക്കു് അവനെ തിരിച്ചു വരുത്താതെ മറെറാരു മാർഗ്ഗവും ഉണ്ടായിരുന്നില്ല. അതു കൊണ്ടാണു് “മാനസാന്തരപ്പെട്ടു സുവിശേഷത്തിൽ വിശ്വസിപ്പിൻ” എന്നുള്ള ആഹ്വാനത്തോടുകൂടി കർത്താവു തന്റെ വേല ആരംഭിച്ചതു്. മാനസാന്തരപ്പെടുക; വിശ്വസിക്കുക. മനുഷ്യൻ സ്വയത്തിന്റെയും പാപത്തിന്റെയും വഴികളെ ഉപേക്ഷിച്ചു സ്വമനസ്സാലെ ദൈവത്തിന്റെ വഴിയിലേക്കു തിരിഞ്ഞുവരികയാണല്ലോ മാനസാന്തരം. മനുഷ്യന്റെ മാനസാന്തരത്തിൽ ദൈവം യാതൊരു ബലപ്രയോഗവും നടത്തുന്നില്ല. ദൈവം മനുഷ്യനു നൽകിയ സ്വാതന്ത്ര്യം ദുരുപയോഗപ്പെടുത്തി അവൻ തിന്മയിലേക്കു തിരിഞ്ഞതുപോലെതന്നെ സ്വമനസ്സാലെ നന്മയിലേക്കു തിരിച്ചു വരണമെന്നുള്ളതാണു് ദൈവഹിതം. അതിനായി ദൈവം അത്യാർത്തിയോടെ കാത്തിരിക്കുന്നു. തന്റെ സ്നേഹത്തെ മനുഷ്യൻ കാണുവാൻ തക്കവണ്ണം താൻ പരമാവധി പ്രവർത്തിക്കുന്നുണ്ടു്. ആ പ്രവർത്തിയാണു് യേശുക്രിസ്തുവിന്റെ മനുഷ്യാവതാരത്തിലും ജീവിതത്തിലും ക്രൂശുമരണത്തിലും അനന്തര സംഭവങ്ങളിലും നാം കാണുന്നതു്. മനുഷ്യന്റെ മേൽ സ്നേഹത്തിനനുയോജ്യമായ നിർബന്ധങ്ങൾ ചെലുത്തുവാൻ ദൈവം മടിക്കുന്നില്ല. എന്നാൽ ദൈവം ഒരിക്കലും ബലം പ്രയോഗിക്കുന്നില്ല. ബലം പ്രയോഗിച്ചുള്ള വീണ്ടെടുപ്പു് സൃഷ്ടിയുടെയും സ്നേഹത്തിന്റെയും സകല പ്രമാണങ്ങൾക്കും വിരുദ്ധമായതുകൊണ്ടു ദൈവത്തിനു സ്വീകാര്യമല്ല. അങ്ങനെ ചെയ്താൽ തന്നെയും ആ വീണ്ടെടുപ്പു നിലനിൽക്കുന്ന ഒന്നായിരിക്കയില്ല.

നന്മയെക്കാൾ കൂടുതലായി തിന്മയെ ആഗ്രഹിക്കുന്ന മനുഷ്യനെ—ദൈവത്തെക്കാൾ കൂടുതലായി സ്വയാഭിലാഷങ്ങളെ പിൻതുടരുന്ന മനുഷ്യനെ മാനസാന്തരത്തിലേക്കു നയിക്കുന്നതെങ്ങനെയാണെന്നുള്ളതു വളരെ പ്രയാസമേറിയ ഒരു പ്രശ്നമാണു്. ഈ പ്രശ്നത്തിനു പരിഹാരം കാണുവാൻ നമ്മുടെ കർത്താവു ക്രൂശിന്റെ മാർഗ്ഗം സ്വീകരിക്കേണ്ടിവന്നു. മനുഷ്യൻ എത്രമാത്രം അധഃപതിച്ചുപോയാലും, ‘അവൻ പാപത്തിൽനിന്നും തിന്മയിൽനിന്നും സ്വാതന്ത്ര്യം നേടുവാൻ എത്രതന്നെ അപ്രാപ്തനായിത്തീർന്നാലും യഥാർത്ഥമായ ദിവ്യസ്നേഹത്താൽ സ്പർശിക്കപ്പെടുവാനുള്ള ഒരു കഴിവു് അവനിൽ അവശേഷിക്കുന്നുണ്ടെന്നുള്ള വിശ്വാസം കർത്താവിനുണ്ടായിരുന്നു. യേശുക്രിസ്തുവിന്റെ മനുഷ്യോദ്ധാരണ പരിപാടികളിലെല്ലാംതന്നെ മനുഷ്യനിലുള്ള തന്റെ വിശ്വാസം ഒരു പ്രധാന ഘടകമായിരുന്നു. അനേകർ തന്നെ അവിശ്വസിച്ചു, നിഷേധിച്ചു, അവഹേളിച്ചു. എന്നാൽ തന്നെ അറിയുകയും വിശ്വസിക്കുകയും സ്നേഹിക്കുകയും ചെയ്തു ഒരു ന്യൂനപക്ഷത്തെ താൻ മുഴുവനായി ആശ്രയിച്ചു. അവരിൽ അർപ്പിക്കപ്പെട്ട വിശ്വാസം അസ്ഥാനത്തായില്ല. മനുഷ്യന്റെ കഠിനഹൃദയത്തെ സ്പർശിക്കുവാൻ താൻ പ്രയോഗിച്ച മാർഗ്ഗം കഷ്ടാനുഭവം എന്നുള്ളതായിരുന്നു. തിന്മപ്പെട്ടവർ ചെയ്തതെല്ലാം സന്തോഷത്തോടുകൂടി സഹിക്കുകയും അതിനെല്ലാം പ്രത്യുത്തരമായി അവരെ സ്നേഹിക്കുകയും സേവിക്കുകയും ചെയ്തും അങ്ങനെ ദൈവസ്നേഹം അവർക്കു വെളിപ്പെടുത്തി കൊടുക്കുകയാണു് കർത്താവു ചെയ്തതു്. തിന്മയ്ക്കുപകരം നന്മയും ശാപത്തിനുപകരം അനുഗ്രഹവും ദ്വേഷത്തിനുപകരം സ്നേഹവും പ്രാവർത്തികമായി കാണിച്ചു കൊടുത്ത ഒരു മഹനീയ മാതൃകയായി കർത്താവിന്റെ ജീവിതവും മരണവും എന്നെന്നേക്കും നിലകൊള്ളുന്നു. തിന്മ അതിനു പ്രവർത്തിക്കാവുന്ന പരമാവധി പ്രവർത്തിച്ചിട്ടും നന്മമാത്രം പകരം ചെയ്തിട്ടുള്ള ഒരു മാതൃകയാണു് തിന്മയെ ജയിക്കുവാൻ പര്യാപ്തമായിട്ടുള്ളതു്. മനുഷ്യന്റെ ഹൃദയത്തെ സ്പർശിക്കുവാൻ കഴിവുള്ള എന്തെങ്കിലുമുണ്ടെങ്കിൽ അതു യേശുക്രിസ്തു പ്രദർശിപ്പിച്ചതുപോലുള്ള സ്നേഹമാണു; ക്രൂശിലെ സ്നേഹംതന്നെ. അതു തിന്മയെയും ലോകത്തെയും ജയിച്ചു. ആ ജയമാണു് നമ്മുടെ സകല പ്രത്യാശയുടെയും വിജയസാദ്ധ്യതയുടെയും അടിസ്ഥാനം.

വിജയശ്രീലാളിതനായ കർത്താവു് തന്റെ മനുഷ്യോദ്ധാരണകർമ്മം ഇന്നും നിർവഹിച്ചുകൊണ്ടിരിക്കുന്നു. അന്നു താൻ മനുഷ്യരെ അടിമുഖീകരിച്ചതു് ഒരു കൂട്ടമായല്ല, പ്രത്യുത, വ്യക്തികളെന്നുള്ള നിലയിലാണു്. ഇന്നും അങ്ങനെതന്നെ. നമ്മിൽ ഓരോരുത്തരെയും താൻ “പേർചൊല്ലി വിളിക്കുന്നു.” നമ്മുടെ ഹൃദയാന്തർഭാഗത്തു് ഏകാന്തമായി, നിശ്ശബ്ദതയിൽ, താനുമായി നാം ഏററു മുട്ടണം. തനിക്കു നമ്മോടു പറയുവാനുള്ളതെല്ലാം കേൾക്കുവാൻ നാം കാത്തിരിക്കണം. തന്റെ സ്നേഹത്തെ കാണുവാൻ തക്കവണ്ണം നമ്മുടെ ഹൃദയ കണ്ണുകളെ നാം തുറക്കണം, അല്ലാ അവയെ താൻ തന്നെ തുറക്കുവാനായി തന്നോടു നാം അപേക്ഷിക്കണം. താൻ തന്നെയാണു് പ്രവർത്തിക്കുന്നതു്. നാം അതിനായി കളം ഒരുക്കുകമാത്രമാണു് ചെയ്യുന്നതു്. ആഗ്രഹിക്കുക, പ്രാർത്ഥിക്കുക, കാത്തിരിക്കുക സ്വീകരിക്കുക, ഇതെല്ലാമാണു് നമ്മുടെ ഭാഗം. നമ്മുടെ മാനസാന്തരം തന്നെ ദൈവത്തിന്റെ ഒരു ദാനമായിട്ടു നാം സ്വീകരിക്കേണ്ടതാണു്. അതിനായി നമ്മെ തന്നെ ഒരുക്കുകയാണു്. നമ്മുടെ കർത്തവ്യം. നമ്മുടെ ഓരോരുത്തരുടെയും ജീവിതം കർത്താവിന്റെ പരിപൂർണ്ണനിയന്ത്രണത്തിനു വിധേയമാകുമ്പോൾ മാത്രമേ കർത്താവിന്റെ വീണ്ടെടുപ്പു നമ്മേ സംബന്ധിച്ചിടത്തോളം ഒരു യാഥാർത്ഥ്യമായി ഭവിക്കയുള്ളു. അങ്ങനെ വീണ്ടെടുക്കപ്പെട്ടവരുടെ ഒരു സംഘം എന്ന നിലയിൽ സഭയേയും ലോകത്തെയും സേവിക്കുവാൻ നമുക്കു കഴിയാത്തവണ്ണം നമ്മതന്നെ മുഴുവനായി കർത്താവിനു സമർപ്പിച്ചു് തന്റെ പാപമോചനവും പുതിയജീവിനും പ്രാപിക്കുവാനായി കർത്താവിന്റെ കൃപാസനത്തിങ്കലേക്കു് നമുക്കു് അടുത്തു ചെല്ലാം.

## പത്രാധിപർക്കുള്ള കത്ത്

### പെസഹാവ്യാഴാഴ്ചയും സമുദായക്കേസും.

സർ,

ക്ഷമിക്കണം. ചർച്ചുവീക്ക്ലിപംക്തികളിൽ പല തവണ പ്രത്യക്ഷപ്പെട്ടിട്ടുള്ള ഒരു പ്രമേയം ഞാൻ ആവർത്തിക്കുകയാണെന്നു തോന്നാം. എത്ര ആവർത്തിച്ചാലും കളങ്കം തീരാത്ത ഒന്നാണതെന്നു മാത്രമാണെന്റെ സമാധാനം.

ഇത്തവണത്തെ പെസ്സഹാവ്യാഴാഴ്ചയ്ക്കുള്ള പ്രത്യേകതയാണ് ഈ കുറിപ്പെഴുതുന്നതിനു് എന്നെ പ്രേരിപ്പിച്ചതു്. മാറാനായ പെരുന്നാളുകൾ ആചരിക്കേണ്ടതിന്റെ രീതികളും ഭാവങ്ങളും വിശദീകരിച്ചുപഠിപ്പിക്കുന്നസഭയ്ക്കുകിട്ടിയ പ്രഹരം! സമുദായക്കേസു പെസഹാവ്യാഴാഴ്ചതന്നെ വാദം നടത്തി.

ഒരു കാര്യം മാത്രമാണെനിക്കു്. ചോദിക്കാനുള്ളതു്. എവിടേക്കാണ് നമ്മുടെ യാത്ര? നമുക്കു വല്ല പ്രത്യേകോദ്ദേശവുമുണ്ടോ? പൂർവ്വക പാരമ്പര്യത്തിന്റെ പുകഴ്ചപെററ മണിമന്ദിരങ്ങളിൽ ആവോളം സുഖിച്ചു പുളച്ചു കഴിഞ്ഞു. ഇനിയും ആ കവചിതഗേഹത്തിനുള്ളിലെ വാസം തുടരാൻ അനുവദിക്കണോ എന്നു തീരുമാനിക്കാൻ മററു ചില ശക്തികൾ ആലോചന നടത്തുകയാണ്. അതിനവർക്കവകാശമില്ലേ?

അതേ, എവിടേക്കാണു യാത്ര? എവിടമാണ് ലക്ഷ്യം?

രണ്ടായിരം വർഷം മുമ്പ് ലോകത്തിലവതരിച്ച്, സ്വന്തം ജീവിതം മുഖേന അഹിംസയുടെയും ശാന്തിയുടെയും ശാശ്വതസന്ദേശം വിളംബരം ചെയ്ത പുണ്യപുരുഷന്റെ നാമവാഹിയായ സുറിയാനിസഭയ്ക്കു് നേരിടുന്ന അനുഭവവൈചിത്ര്യങ്ങളെപ്പററി നാം ചിന്തിക്കാറുണ്ടോ? പ്രപഞ്ചത്തിലേക്കും ശക്തിയേറിയ ശക്തി അക്രമരാഹിത്യമാണെന്നു സ്വന്തജീവിതത്തിൽ തെളിയിച്ചു കാണിച്ചു ഈസ്റ്റർ ദിനത്തിൽ വിശ്വമെമ്പാടും വിളംബരം ചെയ്ത സഭാനാഥന്റെ അനുയായികളെപ്പോലെ അക്രമരാഹിത്യത്തിൽ വിശ്വസിക്കാത്ത ഒരു ജനസമുദായം ഇന്നു ലോകത്തിൽ വേറെയുണ്ടെന്നു തോന്നുന്നില്ല. കുടുംബങ്ങളിലാകട്ടെ, സഭയിലാകട്ടെ, മററു ജീവിത മണ്ഡലങ്ങളിലാകട്ടെ, ദുർഘട പ്രശ്നങ്ങൾ അഭിമുഖീകരിക്കുമ്പോൾ അക്രമരാഹിത്യത്തിന്റെ മാർഗ്ഗം ഫലപ്രദമാകുമോ എന്നു സംശയിച്ചു ക്രൈസ്തവ സഭ പകച്ചു നിന്നു പോവുകയാണ്. ഇൻഡ്യയ്ക്കു് ആ ജീവചൈതന്യ സന്ദേശം നൽകാൻ ഗാന്ധിജി വേണ്ടിവന്നു.

മാസങ്ങൾ ഏറെയായിട്ടില്ല, ഒരു കൊച്ചു മനുഷ്യൻ, സകലർക്കും മനസ്സിലാകുന്ന ഭാഷയിൽ—പക്ഷേ, അതു സുറിയാനിസഭയ്ക്കു മനസ്സിലായോ എന്നറിഞ്ഞുകൂടാ— ഒരു വസ്തുത പ്രഖ്യാപനം ചെയ്തു: ഭൂമി വായുവും ജലവും പോലെ ഒരു സൗജന്യോപാധിയാണെന്ന്. അതു പറയാൻഒരു അക്രൈസ്തവൻ വേണ്ടിവന്നു. പണത്തിനും, നിലംപുരയിടങ്ങൾക്കും, ജീവിതമൂല്യങ്ങളുമായി തട്ടിച്ചുനോക്കുമ്പോൾ,വളരെതാണ ഒരു പ്രാധാന്യമാണുള്ളതെന്ന് അദ്ദേഹം ഊന്നിപ്പറഞ്ഞു. മൂവായിരം പൂവരാഹന്റെ ഉടമസ്ഥതയുടെ പേരിൽ അതിന്റെ അനേകമിരട്ടി ധനം ദുർവ്യയം ചെയ്തു. രണ്ടു തലമുറകളായി വ്യവഹാരം നടത്തി അവശമാകുന്ന സുറിയാനി സമുദായം ആ കൊച്ചുമനുഷ്യന്റെ ഒററ നോട്ടത്തിൽ ചൂളിപ്പോവുകയില്ലേ എന്ന് ന്യായമായി തന്നെ തോന്നിപ്പോകാം.

മാത്രമല്ല, സുറിയാനി സമുദായത്തിലെ പലദേവാലയങ്ങളിലുംപൂത്തിരിക്കുന്ന വെള്ളിയും പണവും ഏക്കർ കണക്കിനു കിടന്നു പോകുന്ന നിലം പുരയിടങ്ങളും, ക്ലേശിച്ചുഴലുന്ന, പാർപ്പിടമില്ലാത്ത, വിദ്യാഭ്യാസം ലഭിക്കാത്ത, പട്ടിണികൊണ്ടു തളർന്ന് അവശരായ, ഭൂദാഹത്തരായ ജനലക്ഷങ്ങളുടെ യാതനകളുടെ മുമ്പിൽ നിർവികാരം കിടന്നു പോവുകയാണ്.

പട്ടിക നീട്ടുന്നതിനു് എനിക്കു് ആഗ്രഹമില്ല. പക്ഷേ ഒരു ചോദ്യത്തിനു് അറിവുള്ളവർ ഉത്തരം നൽകിയാൽ വേണ്ടില്ല: എവിടേക്കാണ് നമ്മുടെ യാത്ര? എന്താണ്നമ്മുടെ ലക്ഷ്യം?

ഏപ്രിൽ 20 1954 എം. കുര്യൻ.
കോതമംഗലം

(5–ാം പേജിൽനിന്നു തുടർച്ച)

സംബന്ധിച്ചിടത്തോളം സമുദായക്കേസു യാതൊന്നും തന്നെ നേടിക്കൊടുക്കാൻ പോകുന്നില്ല. അതു് കരതലാമലകം പോലെ സുവ്യക്തമായ ഒരു സംഗതിയാണ്. മാത്രമല്ല, സുവിശേഷഘോഷണമെന്ന മൗലികധർമ്മത്തിൽ —അതു മൗലികമാണോ എന്നു പോലും ചോദ്യം ചെയ്യുകയില്ലെന്നാരറിഞ്ഞു?— സഭയ്ക്കു ശ്രദ്ധചെലുത്താൻ സാധിക്കാത്ത ഒരു പരിതഃസ്ഥിതിയാണ് സമുദായക്കേസ് വരുത്തി വച്ചിട്ടുള്ളതു്. അനേകദശവർഷങ്ങളായി കോടതി കയറി വ്യവഹാരത്തിനു മേൽ വ്യവഹാരവുമായി സഭയുടെയും സമുദായത്തിന്റെയും സർവകഴിവുകളും ബലികഴിക്കുന്ന ഒരു സഭയ്ക്കു് എന്തു സുവിശേഷമാണ് പ്രസംഗിക്കാനുള്ളതെന്ന് ഭാരതം സംശയിച്ചേക്കാം. അഥവാ പ്രസംഗിച്ചാൽ തന്നെ അതു കാര്യമായി പരിഗണിക്കുന്നതിനുള്ള അന്തരീക്ഷം, വ്യവഹാരഭക്തയായ സമുദായം മലീമസമാക്കീട്ടില്ലേഎന്നു ന്യായമായി സംശയിച്ചുപോകാം.

ധർമ്മസങ്കടം തന്നെ. ഇനിയെങ്കിലും—മാറിവരുന്ന ഇന്നത്തെ പരിതഃസ്ഥിതിയിലെങ്കിലും— സഭ മൗലികധർമ്മങ്ങളിൽ ശ്രദ്ധചെലുത്തി അതിന്റെ നിർവഹണത്തിനു് അനുയോജ്യമായ സാഹചര്യസൃഷ്ടിക്കു് ഉദ്യമിക്കുമോ? സമുദായത്തിലെ സാധാരണക്കാരൻ എഴുന്നേററു് വ്യവഹാരം ഞങ്ങൾക്കു വേണ്ടിയുള്ളതല്ലെന്നു് തുറന്നു പറയുമോ? സഭാംഗമായ ഓരോ വനിതയും ഓരോ മാതാവും അവരുടെ സ്വാധീനശക്തി, സമാധാന സ്ഥാപനാർത്ഥം, ഉപയോഗിക്കുമോ?

———

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ. 2. തിമൊ. 4. 6—8**

അപ്പോസ്തലൻ അന്ത്യയാത്ര പറയുന്ന ഈ ഭാഗത്തു് വിജയകരവും ആനന്ദകരവുമായ ജീവിതത്തിന്റെ അനിഷേധ്യധ്വനികൾ കേൾക്കുവാനുണ്ടു്. ജീവിക്കുവാനും മരിക്കുവാനും യോഗ്യമായ ഒരു ലക്ഷ്യത്തിനുവേണ്ടി താൻ ജീവിച്ചു എന്നുള്ളതായിരുന്നു അദ്ദേഹത്തിന്റെ അടങ്ങാത്ത സന്തോഷത്തിനു കാരണം. "ഞാൻ നല്ലപോർ പൊരുതു." സന്തുഷ്ടനും സംതൃപ്തനുമായ ഒരു യോദ്ധാവിന്റെ വാചകത്തിലാണു് അദ്ദേഹം തന്റെ ലേഖനം അവസാനിപ്പിക്കുവാൻ ഭാവിക്കുന്നതു്. സ്വാർത്ഥസംതൃപ്തനായി വ്യർത്ഥജീവിതം നയിച്ച ഒരു മനുഷ്യനു് ഈ വിധം ആത്മപരിശോധന നടത്തുവാൻ സാദ്ധ്യമല്ല. വീഞ്ഞിലും അഹങ്കാരത്തിലുംമതിമറന്നു ജീവിക്കുന്നവൻ എവിടെയാണു് സംതൃപ്തിയടയുക. അതല്ലെങ്കിൽ, അലസവും സ്വാർത്ഥാധിഷ്ഠിതവും ദുർബലവുമായ ജീവിതം നയിക്കുന്നവൻ എങ്ങിനെയാണു് സമാധാനം കണ്ടെത്തുന്നതു്. അങ്ങിനെയുള്ളവർക്കുജീവിതത്തിന്റെ പരമമായ സംതൃപ്തി കണ്ടെത്തുക സാധ്യമല്ല.

**ചൊവ്വാ മത്താ. 5.29–30**

ക്രിസ്തീയ സേവനത്തിൽ വ്യയം ചെയ്യപ്പെടുന്ന ജീവിതത്തിനു് ആത്യന്താപേക്ഷിതമായതു സ്വയവർജ്ജന, സ്വഭാവത്തെ ക്ഷതപ്പെടുത്തുന്നതും അതിന്റെഉപയോഗ്യതയെഹനിക്കുന്നതുമായ തിന്മകളെ ധൈര്യസമേതം വർജ്ജിക്കുകയാണു്. എന്നാൽ അങ്ങനെയുള്ള സ്വയവർജ്ജനത്തിനു് എത്ര വലിയ തീരുമാനവും കഠിന ശ്രമവും ആവശ്യമാണെന്നു് അതു് പരീക്ഷിച്ചിട്ടുള്ളവർക്കേ അറിയുവാൻ കഴിയൂ. ഭൂരിപക്ഷമാളുകൾ ഒരു പക്ഷേ സ്വാഗതം ചെയ്തേക്കാവുന്ന പല പരിചയങ്ങളേയും നിഷ്കരുണം വർജ്ജിക്കേണ്ടതായിവരാം.

ഒരു നല്ല ക്രിസ്ത്യാനി ആയിരിക്കുക തീർച്ചയായും ഒരുനേട്ടമാണു്. അതു് സാധിക്കുന്നതു് പല സാധാരണ പരിശീലനങ്ങൾക്കും പ്രചാരമുള്ള അഭിനയങ്ങൾക്കും എതിരായി ഒരു നിലപാടു സ്വീകരിക്കുന്നതുകൊണ്ടത്രേ. അംഗീകരണം ലഭിച്ചു പോയിട്ടുള്ള ചിലതിന്മകൾക്കെതിരായി മല്ലയുദ്ധം നടത്തുന്നവരോടുകൂടെ നിൽക്കുന്നതിനു് ത്യാഗം ആവശ്യമായിവരും. എമേഴ്സൻ എന്ന ചിന്തകൻ പറയുന്നതു് "ലോകം നിലനിന്നുപോകുന്നതു നല്ലമനുഷ്യരുടെ സത്യസന്ധതകൊണ്ടാണു്. അവർ ലോകം നിവാസയോഗ്യമാക്കിതീർക്കുന്നു." എന്നാണു്.

**ബുധൻ. മത്തായി. 13.44—46.**

ക്രിസ്തീയ സേവനമാവശ്യപ്പെടുന്ന മറ്റൊരു സ്വയവർജ്ജനം പല കാര്യങ്ങളിൽ നമ്മുടെ താൽപ്പര്യം ബന്ധിതമാകാതെ ഭൂമിയിൽ ദൈവരാജ്യം സംസ്ഥാപിതമാകുന്നതിനു് ഉതകത്തക്കവിധത്തിൽ നമ്മുടെ സർവ്വവിധ താൽപ്പര്യങ്ങളും അതിൽ സമർപ്പിക്കുകയാണു്. ക്രിസ്ത്യാനി എന്നു പറഞ്ഞാൽ പാപവിമുക്തമായ ജീവിതം നയിക്കുന്നവൻ എന്നു മാത്രം അർത്ഥമാകരുതു്. ക്രിസ്ത്യാനി സർവ്വോപരിഏകലക്ഷ്യ നിഷ്ഠനായി മനുഷ്യ ജാതിയുടെ ഉന്നമനാർത്ഥം ജീവിതാർപ്പണംചെയ്തു് അധമനും അധഃകൃതനും വേണ്ടിയുള്ള സേവനത്തിൽ തല്പരനായി എല്ലാ നല്ലകാര്യങ്ങൾക്കും കഴിവിനനുസരണമായ സഹായം നൽകി ദൈവരാജ്യസംസ്ഥാപനത്തിലുള്ള വിശ്വാസത്തോടുകൂടെ ജീവിക്കുന്നവനായിരിക്കും. ആ വിധമുള്ള സമർപ്പണ ജീവിതത്തിനു് മതിയായ വില നൽകേണ്ടതായി വരും.

**വ്യാഴം. ലൂക്കോസ്. 21 1—4.**

ക്രിസ്തീയ സേവനം തീർച്ചയായും ധനപരമായ സ്വയവർജ്ജനം ആവശ്യപ്പെടുന്നുണ്ടു്. ലക്ഷക്കണക്കിനു ജനങ്ങൾ ദാരിദ്ര്യം അനുഭവിക്കുമ്പോൾ ധൂർത്തു പിടിച്ച ചെലവുകൾ, ആവശ്യമായ സാമ്പത്തിക സഹായത്തിന്റെ അഭാവത്തിൽ നല്ല നല്ല പ്രവർത്തനങ്ങൾ മുടങ്ങിക്കിടക്കുമ്പോൾ അനാവശ്യ ആഡംബരത്തിനു വേണ്ടിയുള്ള ദുർവ്യയങ്ങൾ ഇവ ഒരിക്കലും നീതീകരിക്കുവാൻ സാധ്യമല്ല. ആഡംബരാവശ്യങ്ങൾക്കുള്ള വ്യയം അതു തൊഴിൽക്കാർക്കു് തൊഴിൽ കൊടുക്കുന്നു എന്ന കാരണത്തിൽ ചിലർ നീതീകരിക്കാറുണ്ടു്. എന്നാൽ അതുമൂലം ക്രിയാത്മകങ്ങളായ പ്രവർത്തനങ്ങൾക്കു പണവും വേലക്കാരും ഇല്ലാതെ പോകുന്നു എന്നു് ഗ്രഹിക്കണം.

ദൈവത്തേയും സഹോദരങ്ങളെയും സ്നേഹിക്കുന്നു എന്നു പറയുകയും ആ വക ആവശ്യങ്ങൾക്കു് ത്യാഗപൂർവം കൊടുക്കാതിരിക്കയും ചെയ്യുന്നവരുടെ ആത്മാർത്ഥത ചോദ്യം ചെയ്യപ്പെടേണ്ടതത്രേ.

**വെള്ളി. ലൂക്കോസ് 19. 8—10.**

ക്രിസ്തീയ സേവനതല്പരർ ധനസഹായം ചെയ്യുന്നതിൽ മാത്രമല്ല സ്വയവർജ്ജനം ആചരിക്കേണ്ടതു്. ധനസമ്പാദനത്തിലും ആവർജ്ജനം ആവശ്യമത്രെ. മർദ്ദനനയം മൂലം ധനം സമ്പാദിച്ച മനുഷ്യനായിരുന്നു സക്കായി. എങ്കിലും യേശുവുമായുള്ള അവന്റെ ഏറ്റുമുട്ടൽ അവനിൽ സാമ്പത്തികമായ ഒരു വിപ്ലവത്തിനു തന്നെ ഇടയാക്കി. ക്രിസ്തുമതം ആവശ്യപ്പെടുന്നതും പലപ്പോഴും അവഗണിക്കപ്പെടുന്നതുമായ ഒരു സ്വയവർജ്ജനമത്രെ ഈ വിധം ധനം സമ്പാദിക്കുന്ന മാർഗ്ഗങ്ങളെ ഉപേക്ഷിക്കുക എന്നുള്ളതു്. അന്യായമായ വിലക്കൂട്ടൽ, അന്യായമായ കൂലി കുറവു്, അന്യായമായ തൊഴിൽ സാഹചര്യങ്ങൾ ഇവയിൽക്കൂടി സമ്പാദിക്കുന്ന ധനം വിഷപങ്കിലമായ ആദായമത്രെ നൽകുന്നതു്. യാതൊരു യഥാർത്ഥ ക്രിസ്ത്യാനിയും സ്വസഹോദരങ്ങളെ ഞെക്കിപ്പിഴിഞ്ഞു് കീശ വീർപ്പിക്കുവാൻ പാടില്ല.

**ശനി. ലൂക്കോസ്. 5: 10, 11–27**

കർത്താവു്, സർവ്വ മനുഷ്യരും തങ്ങളുടെ ജോലികളുപേക്ഷിച്ചു് തന്നെ അനുഗമിക്കുവാൻ ആവശ്യപ്പെടുന്നില്ല. ചിലരോടു് അവർ ആയിരിക്കുന്ന സ്ഥാനത്തുതന്നെ തുടരുവാനാണു് കർത്താവാവശ്യപ്പെട്ടതു്. ഗദരദേശത്തു വച്ചു സുഖപ്പെടുത്തിയ ഭ്രാന്തനോടു കർത്താവു് എന്തു കല്പിച്ചു എന്നു സ്മരിക്കുക. എന്നാൽ മറ്റു ചിലരെ ചില പ്രത്യേക ജോലികൾക്കായി താൻ വിളിക്കുന്നുണ്ടു്. കുടുംബജീവിതത്തിന്റെ സുഖസൗകര്യാദികളുപേക്ഷിച്ചു് സുനിശ്ചിതമായ ജീവിതമാർഗ്ഗങ്ങളില്ലാതെ മിഷ്യനറിമാരായി വിദൂരദേശങ്ങളിൽ പോകുവാനോ രോഗികളുടെയും അവശരുടെയും ഇടയിൽ ജോലിചെയ്യുവാനോ പരോപകാരപ്രദമായ ഏതെങ്കിലും പ്രവർത്തനത്തിൽ ഏർപ്പെടുവാനോ താൻ ചിലരെ വിളിക്കാറുണ്ടു്. അങ്ങനെയുള്ള വിളികേട്ടനുസരിപ്പാനുള്ള സന്നദ്ധത ക്രിസ്തീയസ്വഭാവത്തിന്റെ ഒരു അവിഭാജ്യലക്ഷണമത്രെ. അതിലന്തർഭവിച്ചിരിക്കുന്ന സ്വയവർജ്ജനയും വ്യക്തമത്രെ. അത്യുത്തമങ്ങളായ ലക്ഷ്യമേ അങ്ങനെയുള്ള സ്വയത്യാഗത്തിനു ധൈര്യവും സ്ഥിരതയും നൽകുകയുള്ളൂ. "വിശ്വസ്തനായ ഭടൻ തന്റെ രാജാവിന്റെ മുറിവുകളിലേക്കു് സ്നേഹപൂർവ്വം നോക്കുമ്പോൾ സ്വന്തമുറിവുകളെ സ്മരിക്കുന്നതേയില്ല." എന്നു് വിശുദ്ധനായ ബെർനാർഡ് പറയുന്നതു് അതുകൊണ്ടാണു്.

ചരിത്രപംക്തി

# അഞ്ചാം മാർത്തോമ്മാ മെത്രാൻ

## VI

(പി. എം. പത്രോസ്, മുളന്തുരുത്തി)

അന്തോനിയൂസ് ശെമ്മാശ്ശൻ പാത്രിയർക്കീസിനെ കണ്ടു വിവരങ്ങൾ അറിയിക്കയും മെത്രാന്റെ എഴുത്തും ജനങ്ങളുടെ നിവേദനവും സമർപ്പിക്കയും ചെയ്തു. പാത്രിയർക്കീസിനു വളരെ സന്തോഷവുമായി. അതിനാൽ മാർ ബസ്സേലിയോസ് മപ്രിയാനാ മാർ ഗ്രിഗോറിയോസ്മെത്രാൻ മാർ ഈവാനിയോസ് മെത്രാൻ യൂഹാനോൻറമ്പാൻ ഒരു കോർഎപ്പിസ്കോപ്പാ ഏതാനും ശെമ്മാശ്ശന്മാർ പട്ടക്കാരാദിയായവർ ഉൾപ്പെട്ട ഒരു വൈദികസംഘം ഇതുപ്രകാരം കൊച്ചിയിൽ വന്നെത്തി. മലയാളത്തേക്കു ആവശ്യപ്പെട്ട മൂറോൻ സൈത്തു, സുറിയാനി പുസ്തകങ്ങൾ മുതലായവയും ഈ മാർ തോമ്മാ അഞ്ചാമനെ മാർ ദീവന്നാസ്യോസ് എന്ന സ്ഥാനപ്പേരിൽ മലങ്കരമെത്രാനായി അഭിഷേകം ചെയ്‌വാനുള്ള അധികാരപത്രവും ഒരു മെത്രാനടുത്ത സ്ഥാനചിഹ്നങ്ങളായ വടി, മുടി, സ്ളീബാ മുതലായവയും കൊടുത്താണു പാത്രിയർക്കീസു ഇവരെ അയച്ചതു്. ഈ വൈദികസംഘം എ. ഡി. 1751 മേടം 14-ാംനു കൊച്ചിയിൽ വന്നിറങ്ങുകയും ചെയ്തു.

ഈ വൈദികസംഘത്തിന്റെ ആഗമനവൃത്താന്തം മലങ്കരസമുദായത്തേയും മെത്രാനെയും അത്യന്തം സന്തോഷിപ്പിച്ചു. ഇവരെ യഥായോഗ്യം ബഹുമാനിച്ചു ആദരിക്കേണ്ടതിലേക്കു മുളന്തുരുത്തി, കണ്ടനാടു, തെക്കൻപറവൂർ, അങ്കമാലി, തുടങ്ങിയ പല പള്ളികളിൽ നിന്നുമായി എതിരേൽപ്പിനുള്ള സാധനസാമഗ്രികളോടു കൂടി ധാരാളം പട്ടക്കാരും സമുദായ പ്രധാനന്മാരും ഉൾപ്പെട്ട ഒരു വലിയ സ്വീകരണസംഘത്തെ മെത്രാൻ കൊച്ചിയിലേക്കയച്ചു. വൈദീകസംഘത്തിന്റെ സ്വീകരണം അത്യാഡംബര പൂർവ്വമാക്കിത്തീർക്കുന്നതിനും ജനപ്രതിനിധികൾക്കു ആവശ്യം വേണ്ടതായ നിർദ്ദേശങ്ങൾ നൽകുന്നതിനുമായി മെത്രാനും കണ്ടനാട്ടെത്തി. അക്കാലങ്ങളിലും അതിനുമുമ്പും അർക്കദിയാക്കോപ്പന്മാരുടെയും മാർത്തോമ്മാ മെത്രാന്മാരുടെയും പ്രധാന ആസ്ഥാനങ്ങൾ മുളന്തുരുത്തി, കണ്ടനാട്, അങ്കമാലി തുടങ്ങിയ പള്ളികളായിരുന്നു. സ്വീകരണസംഘക്കാർ കൊച്ചിയിലെത്തി മേല്പട്ടക്കാർക്കു മെത്രാന്റെ സാധനങ്ങളും കൊടുത്തു. ബാവാന്മാർ അവിടെ വെച്ചു കോതമംഗലത്തുകാരൻ നെല്ലിമററത്തു കത്തനാർക്കും മററു ചിലർക്കും പട്ടം കൊടുക്കുന്നതും അവരേയും മററു ചിലരേയും ഒരു തരം പട്ടത്തൊപ്പി ധരിപ്പിക്കുന്നതും മററും കണ്ടു. ബാവാന്മാരുടെ ധൃതഗതിയില്ലുള്ളതും മെത്രാന്റെയും മററും സഹകരണങ്ങളുമില്ലാതെ നടന്ന ഈ പ്രവൃത്തികൾ അവരെ സംശയാധീനരാക്കി

ഒരു ഭാഗത്തു ഇപ്രകാരമുള്ള സംഗതികൾ നടന്നുകൊണ്ടിരിക്കെ ബാവാന്മാരെ കപ്പലിൽ കയററിക്കൊണ്ടു വന്നതിനുള്ള കപ്പൽക്കൂലി കൊടുത്തുതീർക്കായ്കയാൽ ലന്തക്കമ്പനിഅധികാരികൾ കോപിച്ചു ഇതിനുത്തരവാദിയായ മെത്രാനെ പിടിച്ചു കൊണ്ടുചെല്ലുന്നതിനും മററുമായി ഗവണ്മെൻറു മുഖേന പട്ടാളക്കാരെ അയച്ചിരിക്കുന്നുവെന്നുള്ള ഒരു കിംവദന്തിയും അവർ കേൾക്കാനിടയായി. ഈ വക ദുർന്നിമിത്തങ്ങൾ ഹേതുവാൽ സ്വീകരണമൊന്നും ആരോടും യാതൊന്നും സംസാരിക്കാതേയും താങ്കൾ ചെന്നവിവരം ആരേയും മനസ്സിലാക്കാതെയും. മടങ്ങി കണ്ടനാട്ടെത്തി വിവരം തങ്ങളുടെ സഭാമേലദ്ധ്യക്ഷനെ അറിയിച്ചു. കപ്പൽക്കൂലിയുടെ ക്രമാതീതമായ കൂടുതലിനെപ്പററി മാത്രമാണു കമ്പനിക്കാരും മെത്രാനുമായി വാദമുണ്ടായിരുന്നുള്ളു. കമ്പനിക്കാർ മെത്രാനോടു പന്തീരായിരം രൂപായാണു കപ്പൽക്കൂലി ആവശ്യപ്പെട്ടതു്. പണം കണക്കു തീർത്തുകിട്ടാനുള്ള കാലതാമസം ഹേതുവാൽ കമ്പനിക്കാർ മെത്രാന്റെ പേരിൽ വ്യവഹാരവും കൊടുത്തു. അദ്ദേഹത്തെ പിടിച്ചു ഹാജരാക്കാൻ തിരുവിതാംകൂർ ഗവണ്മെൻറിൽ നിന്നു വാറണ്ടും പുറപ്പെട്ടു. കമ്പനിക്കാരുടെ ധനതൃഷ്ണ ഹേതുവാൽ അവർ കപ്പൽക്കൂലിവകപണത്തിനു ബാവാന്മാരെ ഞെരുക്കിത്തുടങ്ങി. കമ്പനിക്കാരുടെ കപ്പൽക്കൂലി കഴിയുന്നത്ര വേഗത്തിൽ കൊടുത്തു തീർത്തു തങ്ങളെ സ്വതന്ത്രരാക്കണമെന്നുള്ള വിവരത്തിനു ബാവാന്മാരും മെത്രാനു എഴുതി അയച്ചു. അദ്ദേഹവും യോഗക്കാരും കൂടി ആലോചിച്ചതിൽ തൽക്കാലം കൈവശം പിരിഞ്ഞുകൂടിയ സംഖ്യയുമായി കൊച്ചിയിലെത്തി കമ്പനിക്കാരുമായി ആലോചിച്ചു പരിഹാരമുണ്ടാക്കണമെന്നുള്ള ഉദ്ദേശത്തോടെ കൊച്ചിയിലേക്കു പോകാൻ ഭാവിച്ചിരിക്കയിൽ തന്നെ പിടിച്ചുകൊണ്ടു പോകാൻ രാജഭടന്മാർ പുറപ്പെട്ടിരിക്കുന്നെന്നും അവർ ഉടനടി കണ്ടനാട്ടെത്തുമെന്നുമുള്ള വിവരം അറിവു കിട്ടിയതിനാൽ ഭയവിവശനായി കണ്ടനാട്ടു നിന്നും ഉൾപ്രദേശങ്ങളിൽ കൂടി ചുററിത്തിരിഞ്ഞു മൂവാററുപുഴയ്ക്കു സമീപമുള്ള റാക്കാട്ടുപള്ളിയിലേക്കു പോകയും അവിടത്തെ ഒരു പ്രധാന ഇടപ്രഭുവായ തച്ചേത്തു കൈമളുടെ ഒരു ആതിഥ്യവും സ്വാധീനവും സ്വീകരിച്ചു കുറെക്കാലം ആ പള്ളിയിൽ താമസിക്കയും ചെയ്തു. ഈ തച്ചേത്തു കൈമളുടെ ഒരു താവഴിയിൽപെട്ടവർ മുളന്തുരുത്തിൽ എത്തി അനന്തരകാലത്തു ക്രിസ്ത്യാനികളായിത്തീർന്നു. അവർമുളന്തുരുത്തിപ്പള്ളി ഇടവകയിൽപ്പെട്ട "അട്ടതച്ചേത്തുകാർ"എന്നപേരിൽ ഇന്നു അറിയപ്പെടുന്നതു എന്നതും സ്മരണീയമത്രെ.

മാർ തോമ്മാ മെത്രാനെ തിരക്കി പട്ടാളക്കാർ വടക്കൻ ഇടവകകളിൽപെട്ട പലപള്ളികളിലും സഞ്ചരിച്ചു. അദ്ദേഹം പള്ളിക്കരപ്പള്ളിയിൽ ഉണ്ടെന്നു കേട്ടു. അവർ അവിടെയുമെത്തി. അക്കാലത്തു പള്ളിക്കരപ്പള്ളിയും അർക്കദിയാക്കോപ്പന്മാരുടെ വടക്കൻ ഭദ്രാസന ഇടവകകളിലെഒരു പ്രധാന ആസ്ഥാനവുമായിരുന്നു. മെത്രാനെ തിരക്കിയതിൽ കണ്ടെത്തായ്കയാൽ പട്ടാളക്കാർ ഭഗ്നാശയരായി. അവർകോപിച്ചു. അവരും നാട്ടുകാരുമായി വക്കാണത്തിനാരംഭിച്ചു. വഴക്കു മൂത്തു കശ്ശേറമായി. ഒടുവിൽ ഒരു ചെറിയ യുദ്ധം തന്നെയായി. അനേകർക്കു ജീവാപായം നേരിട്ടു. അന്നു പട്ടാളക്കാരുമായുണ്ടായ ഏററുമുട്ടലിൽ 'ഇട്ടി' എന്നു പേരായ പതിനെട്ടുപേരുടെ ശിരഃച്ഛേദനം അവിടെ ഒരു വയലിൽ വച്ചു നടന്നുവത്രെ. അതിനാൽ ആ കണ്ടത്തിനു 'പതിനെട്ടിട്ടിക്കണ്ടം' എന്നും പേരായെന്നു ഒരു ഐതിഹ്യമുണ്ടു്.

ഈ അഞ്ചാം മാർതോമ്മാ ഈ വിധത്തിൽ കുറെക്കാലം മറവിൽ കഴിച്ചുകൂട്ടി. ഒടുവിൽ അദ്ദേഹത്തെ പിടികൂടി ഡച്ചുകമ്പനിക്കാരെ ഏൽപ്പിച്ചു. പണം കൊടുത്തു തീർക്കാത്തപക്ഷം അജ്ഞാതമായ ഒരു സ്ഥലത്തേക്കു അദ്ദേഹ...

നാട്ടു കടത്തുമെന്നു കമ്പനിക്കാർ ഭീഷണിപ്പെടുത്തിത്തുടങ്ങി. അദ്ദേഹം ഇതിങ്കൽ അളവില്ലാതെ വ്യസനിക്കുകയും ഭയപ്പെടുകയും ചെയ്തു. അദ്ദേഹത്തിന്റെ ബന്ധനത്തിനു അൽപം മുമ്പു ദ്രവ്യശേഖരാർത്ഥം തെക്കൻ പള്ളികളിൽ സഞ്ചരിച്ചു പ്രസംഗങ്ങളും സമുദായ നേതാക്കന്മാരുമായി കൂടിക്കാഴ്ചകളും ആലോചനകളും നടത്തിയതിന്റെ ഫലമായി ഒരു നല്ലതുക പിരിഞ്ഞു കിട്ടി. ഒരു ദിവസം തന്റെ ദയനീയസ്ഥിതിഗതികളേയും പണം പിരിഞ്ഞു കിട്ടാനുള്ള സമയദൈർഘ്യത്തേയും പററി ഗൽഗദസ്വരത്തിൽ നിരണത്തു പള്ളിയിൽ പ്രസംഗിച്ചുകൊണ്ടു നിൽക്കവെ പ്രസംഗം കേട്ടുണ്ടായ സങ്കടാവേശത്താൽ ആ ഇടവകക്കാരിയായ ഒരുവനിതാരത്നം അവർ അപ്പോൾ ധരിച്ചിരുന്ന മെയ്യാഭരണങ്ങൾ എല്ലാം അഴിച്ചു മെത്രാനു സംഭാവന ചെയ്തതായും ഇതിനെ അനുകരിച്ചു മററുള്ള ഏതാനും വനിതാരത്നങ്ങളും പ്രവർത്തിക്കയാൽ ഈ ഇനത്തിൽ തന്നെ ഒരു വലിയ സംഖ്യ പിരിഞ്ഞു കിട്ടുക ഉണ്ടായിയത്രെ. ഈ ഔദാര്യം ചെയ്ത വനിതാമണികൾ ആരൊക്കെയെന്നു നിശ്ചയമില്ല. വല്ലോഴേക്കും ജനപ്രമാണികളും മററു പള്ളിക്കാരും കൂടി പരിശ്രമിച്ചു. വേറെ കുറെ സംഖ്യയുംപിരിച്ചുണ്ടാക്കി. നിരണത്തു പള്ളിയുടെ ചില വസ്തുക്കൾ ജപ്തി ചെയ്ത വകയിലും കുറെ പണം കിട്ടി. ഈ വക സംഖ്യകളെല്ലാം കൂടി കമ്പനിക്കാർക്കു കൊടുത്തതിനാൽ അവർ പാത്രിയർക്കാ പ്രതിനിധികളെ തൽക്കാലം വിട്ടയച്ചു. ഈ വക ബഹളങ്ങൾ ഓരോന്നായി നടന്നുകൊണ്ടിരിക്കെ തന്റെ അനന്തിരവനെ തന്റെ പിൻഗാമിയായി നിയമിക്കണമെന്നു കരുതി കടമററത്തു പള്ളിയിൽ വെച്ചു ധൃതഗതിയായിഅദ്ദേഹത്തെക്കൊണ്ടു 'നവപൂജാർപ്പണവും നടത്തിച്ചു. ഈ സന്ദർഭത്തോടു അടുത്തു സ്വതന്ത്രരായ വൈദികസംഘം കണ്ടനാട്ടെത്തി, മെത്രാന്റെ അനാസ്ഥകൊണ്ടാണു കപ്പൽക്കൂലി കൊടുത്തു തങ്ങളെ സ്വതന്ത്രരാക്കാഞ്ഞതെന്നു മേൽപ്പട്ടക്കാർ തെററിദ്ധരിച്ചു. അവർ ബന്ധവിമുക്തരായതോടുകൂടി ഈ അഭിപ്രായം പ്രബലപ്പെടാനാണു ഇടയായതു. അതിനാൽ അവർ മെത്രാനെ അന്വേഷിക്കയാകട്ടെ മെത്രാൻ അവരെ സന്ദർശിക്കയാകട്ടെ ചെയ്തതുമില്ല. ഇതിനാൽ മാർതോമ്മാ മെത്രാനു തന്റെ സ്ഥാനം പൂർത്തീകരിക്കണമെന്നുണ്ടായിരുന്ന ആശയും അസ്തമിച്ചു. ഈ വൈദീകഗണത്തിന്റെ യാത്രാപരിപാടി ലന്തക്കമ്പനിക്കാരുമായിട്ടുണ്ടായ കപ്പൽക്കൂലിത്തർക്കം മുതലായവയെ പരാമർശിച്ചു. മാർ ബസേലിയോസിന്റെ സ്വന്ത കൈപ്പടയിൽ എഴുതിയിട്ടുള്ള ഒരു സുറിയാനിക്കത്തു വളരെ സാവഹമായിട്ടുള്ളതാണ്. അതു മലയാളത്തിൽ തർജ്ജമ ചെയ്തു പരേതനായ ശ്രീ ഇ. എം. പിലിപ്പ് പരസ്യപ്പെടുത്തിയിട്ടുണ്ട്. (മാർതോമ്മാശ്ലീഹായുടെ ഇന്ത്യൻസഭ by ഇ. എം. പിലിപ്പ 169— 173വരെ ഭാഗങ്ങൾ)

പരദേശ മേൽപ്പട്ടക്കാർ കണ്ടനാട്ടെത്തിയ വിവരമറിഞ്ഞു മാർ തോമ്മാമെത്രാൻ റാക്കാട്ടു പള്ളിയിൽ നിന്നു കോതമംഗലത്തു ചെറിയപള്ളിയിൽ എത്തിത്താമസിച്ചു. പിന്നാലെ ബാവാന്മാരും തിരിച്ചു കോതമംഗലത്തു എത്തി. അവിടെ വലിയ പള്ളിയിലും താമസമാക്കി. ഇരുകൂട്ടർക്കും അവിടെ വെച്ചു പരസ്പരം രമ്യപ്പെടണമെന്നു അതിയായ ആഗ്രഹം ഉണ്ടായിരുന്നു. എങ്കിലും ഓരോ ഭാഗത്തും കരടക ദമനകന്മാർകടന്നു കൂടി ആ വക ആലോചനകളും ശ്രമങ്ങളുമെല്ലാം ശിഥിലമാക്കിക്കളഞ്ഞു. അതിനാൽ മെത്രാൻ കുറുപ്പംപടി പള്ളിയിലേക്കു പോയി. അവിടെ താമസിച്ചുകൊണ്ടു തെക്കൻപ്രദേശങ്ങളിലേക്കു ആളയച്ചു സ്നേഹിതന്മാരെയും മററും വരുത്തി ആലോചനകൾ നടത്തിയതിന്റെ ഫലമായി നിരണത്തു പള്ളിയിലേക്കു പോകയും ചെയ്തു. ഈ വിവരമറിഞ്ഞു ബാവാന്മാരും പിന്നാലെ എത്തി കായങ്കുളത്തു പള്ളിയിലും താമസമാക്കി

ഡച്ചുകാർ പറങ്കികളോടു പടവെട്ടി ജയിച്ചപ്പോൾ കൊച്ചിരാജ്യത്തിന്റെ മേൽക്കോയ്മ അവർക്കായി. അനന്തരം എ. ഡി. 1663 മീനം27—ാം നു- അവർ കൊച്ചിരാജാവുമായി ഒരു ഉടമ്പടി ചെയ്തു. ഈ ഉടമ്പടി മൂലം ക്രിസ്ത്യാനികളുടെ മേൽ ഏതെങ്കിലും തരത്തിലുള്ള പുതുതായ കരങ്ങൾ ഏർപ്പെടുത്താനും അവരിൽ നിന്നു പഴയ കരങ്ങൾ ഈടാക്കുവാനും കൊച്ചിരാജാവിനു പാടില്ലെന്നും ഇതിലേക്കെല്ലാം കമ്പനിക്കാരുടെ മുൻകൂട്ടിയുള്ള അനുവാദം സിദ്ധിച്ചിരിക്കേണ്ടതാണെന്നും വന്നു കൂടി.

ഈ മാർ തോമ്മാ അഞ്ചാമൻ കടമററത്തു വച്ചു തന്റെ അനന്തിരവനെകൊണ്ടു നവപൂജാർപ്പണവും നടത്തിയവിവരം അന്യത്ര പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഈ അനന്തിരവനെ തന്റെ പിൻഗാമിയായി വാഴിപ്പിക്കണമെന്നും തന്റെ സ്ഥാനം പൂർത്തീകരിക്കണമെന്നും ഇദ്ദേഹത്തിനു കലശലായ ആഗ്രഹം ഉണ്ടായിരുന്നു. പരദേശമേല്പട്ടക്കാരുടെ പ്രതികൂലമനഃസ്ഥിതി മൂലം ഈ ആഗ്രഹങ്ങൾ രണ്ടും സാധിതപ്രായമാകയില്ലെന്നു മനസ്സിലാക്കി. കൊല്ലവർഷം 936—ൽ തന്റെ അനന്തിരവനെ മാർ തോമ്മാ ആറാമൻ എന്ന പേരിൽ നിരണത്തു പള്ളിയിൽ വെച്ചു വാഴിച്ചു.

മുൻപ്രസ്താവിച്ച മാർ ഈവാനിയോസ് സുറിയായിലേക്കു മടങ്ങിപ്പോയതു ഈ വൈദികസംഘം കൊച്ചിയിൽ എത്തിയശേഷമായിരുന്നു. അവിടെവെച്ചു ഈ പരദേശമേൽപ്പട്ടക്കാർ പരസ്പരം കലഹിക്കയുണ്ടായി. മാർ ബസേ

Licence NO. 498 Dated 20-8-1946 Reg. M 5286

THE CHURCH WEEKLY

# നാം വേണ്ടത്ര നടക്കുന്നില്ല

(കൊസ്സ്മോപ്പോളിറ്റൻ)

ക്ഷീണംകൊണ്ടു മനസ്സു നിർജ്ജീവമായിപ്പോകുന്നതു നമുക്കെല്ലാവർക്കും അനുഭവപ്പെട്ടിട്ടുണ്ടായിരിക്കും. കഴിവിലധികം അദ്ധ്വാനിക്കുമ്പോഴാണു പ്രത്യേകിച്ചും ഇതു സംഭവിക്കുന്നതു്. ഇത്തരം സന്ദർഭങ്ങളിൽ സ്വാഭാവികമായും തലച്ചോറിന്റെ പ്രവർത്തനം തുടരുമാറാക്കുന്നതിനുവേണ്ടി നാം എഴുന്നേററു മുറിയിൽ ഒരു നടത്തം വെയ്ക്കുന്നു.

ഒരു നൈസർഗ്ഗിക പ്രേരണയനുസരിച്ചു നാം ചെയ്യുന്ന ഈ പ്രവൃത്തി നല്ല അടിസ്ഥാനപൂർവമായ ഒന്നാണെന്നു ശാസ്ത്രീയമായി തെളിയിക്കപ്പെട്ടിരിക്കുന്നു. നടത്തം ബുദ്ധിപരമായ പ്രവർത്തനത്തെ പ്രോത്സാഹിപ്പിക്കുന്നുവെന്നു മാത്രമല്ല, ബുദ്ധിപരമായ പ്രവർത്തനത്തിനു് അതു അനുപേക്ഷണീയംകൂടിയാണു്. പോരെങ്കിൽ ആരോഗ്യത്തിന്റെ പിഴയ്ക്കാത്ത ഉറപ്പുകളിൽ ഒന്നുകൂടിയാണതു്. ആരോഗ്യരക്ഷയ്ക്കു് അല്ലെങ്കിൽ രോഗപരിഹാരത്തിനു നടത്തം ഉണ്ടാകുമെന്നതു് ഈ നൂററാണ്ടിലെ മഹത്തായ വൈദ്യശാസ്ത്രകണ്ടുപിടുത്തങ്ങളിലൊന്നാണെന്നു് ഒരു പ്രസിദ്ധശസ്ത്രക്രിയാവിദഗ്ദ്ധൻ പ്രസ്താവിക്കുകയുണ്ടായി. ശസ്ത്രക്രിയയ്ക്കുശേഷമുള്ള രോഗചികിത്സയിൽ അതു വിപ്ലവകരമായ മാററങ്ങൾ വരുത്തിവെച്ചിരിക്കുന്നു. രണ്ടോ മൂന്നോ ആഴ്ചകൾക്കിടയിൽ കിടത്തുന്നതിനുപകരം രോഗികളെ ശസ്ത്രക്രിയയ്ക്കുശേഷം രോഗബാധയുടെ ആപത്തൊഴിഞ്ഞ ഉടനെ 3 ദിവസങ്ങൾക്കുള്ളിൽ നടത്തുകയാണു് ഞങ്ങളിന്നു ചെയ്യുന്നതു്. ചിലപ്പോൾ കുറച്ചു മണിക്കൂറുകൾക്കുള്ളിൽത്തന്നെ ഇങ്ങനെ ചെയ്യിക്കും. എന്തുകൊണ്ടെന്നാൽ ശ്വാസോച്ഛ്വാസത്തിന്റെയും രക്തസഞ്ചാരത്തിന്റെയും ഗതിവേഗം കൂട്ടുന്നതുകൊണ്ടു നടത്തം മുറിവുകളേയും പരുക്കുകളേയും സുഖപ്പെടുത്തുന്നതിൽ സഹായിക്കുന്നു.

എന്നാൽ ഇന്നു നടക്കുന്നതിനുള്ള വാസന ആളുകളിൽ കുറഞ്ഞുവരുന്നതായിട്ടാണു കാണുന്നതു്. പ്രത്യേകിച്ചും പട്ടണവാസികളിൽ ഇന്നത്തെ പരിഷ്കൃതജീവിതത്തിനു് ഇതുകൊണ്ടു് ഒട്ടനേകം തകരാറുകൾ പലതരത്തിലും പററുന്നുണ്ടു്. ഇന്നു നമുക്കു് എങ്ങനെ ഭക്ഷണം കഴിക്കണമെന്നറിഞ്ഞുകൂടെങ്കിൽ അതിന്റെ കാരണം എങ്ങനെ നടക്കണമെന്നു നമുക്കറിഞ്ഞുകൂടെന്നാണു— ഒരു ശരീരശാസ്ത്രജ്ഞനു് ഇത്രത്തോളം പറയേണ്ടിവന്നിട്ടുണ്ടു്. നമ്മുടെ പിതാമഹന്മാരുടെ സമൃദ്ധമായ ഭക്ഷണത്തിനു നടത്തവും കുതിരസവാരിയും സ്വാഭാവികമായ ഒരു ബഹിർഗമനമാർഗ്ഗമായിരുന്നു. ഇന്നത്തെ മോട്ടോർകാറിനും 'ട്യൂബി'നും ഈ കഴിവില്ല തന്നെ. കഴിഞ്ഞ ഒമ്പതുകൊല്ലത്തെ സ്ഥിതിവിവരക്കണക്കുകളിൽനിന്നു് ഏററവും നല്ല ശരീരസ്ഥിതി നൽകുന്ന തൊഴിലുകളിൽ ഒന്നു നാട്ടുമ്പുറത്തെ തപാൽശിപായിയുടേതാണെന്നു തെളിഞ്ഞിരിക്കുന്നു. ദിവസേന കാൽനടയായി പന്ത്രണ്ടോ പതിനെട്ടോ നാഴിക നടക്കുവാൻ കഴിയത്തക്കവണ്ണമാണു മനുഷ്യശരീരമാകുന്ന യന്ത്രം ഘടിപ്പിക്കപ്പെട്ടിട്ടുള്ളതു്. മറെറാരു പ്രവൃത്തിയും ചെയ്യുന്നില്ലെങ്കിലാണിപ്പറഞ്ഞതെന്നു പറയേണ്ടതായിട്ടില്ലല്ലോ.

നമ്മുടെ വീട്ടുപ്രവൃത്തികളും ഫാക്ടറികളിലേയും ആഫീസുകളിലേയും പ്രവൃത്തികളും എല്ലാവിധത്തിലുമുള്ള സഞ്ചാരങ്ങളും ഇതിനുപകരമുള്ള ആയാസം നമുക്കു നൽകുന്നുണ്ടെന്നതു ശരിതന്നെ, പക്ഷെ ആരോഗ്യം നിലനിർത്താൻ ഓരോദിവസവും രണ്ടുമണിക്കൂർ നേരത്തെ നടത്തം ഒഴിച്ചുകൂടാത്തതാണു്.

നടത്തം നമ്മുടെ അന്നരുചിയെ വർദ്ധിപ്പിക്കുന്നു. ദഹനത്തെ സഹായിക്കുന്നു, സിരാകൂടത്തിനു വിശ്രമം നൽകുന്നു. നല്ല നടത്തക്കാർക്കു ചുരുക്കമായെ തലവേദനയുണ്ടാകൂ. ഉടലിന്റെയും കാലുകളുടെയും മാംസപേശികൾ നടത്തംകൊണ്ടു വികസിക്കുന്നു. സ്ത്രീകൾക്കു സാദ്ധ്യമായ ഏററവും നല്ല വ്യായാമമാണിതു്. പതിവായി നടക്കുന്ന സ്ത്രീകൾ മിക്കവാറും സുഖപ്രസവക്കാരായിരിക്കും.

നല്ലവണ്ണം നടക്കുവാൻ നെഞ്ചു നല്ലവണ്ണം വിടർത്തുകയും തലയും ചുമലുകളും കുറച്ചൊന്നുയർത്തിപ്പിടിക്കുകയും വേണം. ശ്വാസം കഴിക്കൽ അഞ്ചോ ആറോ അടിവെപ്പിന്നനുസരിച്ചു നിയന്ത്രിക്കുകയും വേണം. നടത്തത്തിന്റെ ഗതിവേഗം ഒരു മിനിട്ടിൽ 120 അടി, അതായതു് ഒരു കാൽവെപ്പു പുരുഷന്മാർക്കു 2 അടിയും സ്ത്രീകൾക്കു 1 അടി 8 അംഗുലവുമെന്നതോതിൽ ആകാം. രണ്ടുകൂട്ടർക്കും വലതുകാൽവെപ്പിന്റെ അകൽച്ച ഇടത്തേതിന്റേതിനേക്കാൾ കൂടുതലാണു്. കൂടുതൽ വിഷമം പിടിച്ച മററു വ്യായാമങ്ങൾക്കില്ലാത്ത ഒരു വലിയ മെച്ചം നടത്തത്തിനുണ്ടു്. ജീവകാലം മുഴുവൻ അതു തുടർന്നു നടത്താമെന്നുള്ളതാണതു്. ശ്വാസോച്ഛ്വാസത്തിന്മേലും രക്തസഞ്ചാരത്തിന്മേലുമുള്ള അതിന്റെ മിതപ്രവർത്തനമാണിതിന്നു കാരണം. വലിയ നടത്തക്കാരാണു പ്രായേണ വാർദ്ധക്യകാലത്തും നല്ല കരുത്തുള്ളവരായിരിക്കുന്നതു്.

(കേരളദീപം)

---

ലിയോസാകട്ടെ ഈ സന്ദർഭത്തിൽ അദ്ദേഹത്തിന്റെ കൈവശമുണ്ടായിരുന്ന ഒട്ടേറെ പണം ചെലവു ചെയ്തു കൊച്ചി മട്ടാഞ്ചേരിയിൽ ഒരു പള്ളി പണിയിക്കയുണ്ടായി. ഏകദേശം ഇരുപതു സംവത്സരകാലം പരദേശ മേല്പട്ടക്കാരുമായി നിരന്തരത്തിൽ കഴിഞ്ഞുകൂടിയശേഷം എ. ഡി. 1765-നു കൊല്ലവർഷം 940 മേടം 27—ാംനു- നിരണത്തു പള്ളിയിൽ വെച്ചു 5-ാം മാർത്തോമ്മാ കാലഗതി പ്രാപിച്ചു.

## ബൈബിൾക്ലാസ്

പത്തനംതിട്ട

മാക്കാംകുന്നുപള്ളിയിൽ വെച്ചു മെയ് 17-മുതൽ 29വരെ, റവ. ഡീക്കൻ. എം. വി. ജോർജ്ജ്, കെ. ഒ. കോശി. അറാട്ടുപ്പുഴ എന്നിവർ സ്ലീബാദാസന്മാർ സൺഡേസ്കൂൾ അദ്ധ്യാപകർ, സുവിശേഷകന്മാർ മുതലായവർക്കു വേണ്ടി യേശുക്രിസ്തുവിന്റെ ജീവചരിത്രം സഭാ വിശ്വാസത്തിന്നാധാരമായ വേദതെളിവുകൾ എന്നിത്യാദി വിഷയങ്ങളെപ്പററി ക്ലാസുകൾ എടുക്കുന്നതാണു്. അദ്ധ്യവസാനം ക്ലാസ്സിൽ സംബന്ധിക്കണമെന്നാഗ്രഹിക്കുന്നവർ മെയ് 10-ാംനു-യ്ക്കു മുമ്പ് കെ. ജി. ഗീവറുഗീസ്, സ്ലീബാദാസൻ പത്തനംതിട്ട എന്ന മേൽവിലാസത്തിൽ ഒരു രൂപാ അയച്ചുകൊടുത്തു് പേരു റെജിസ്റ്റർ ചെയ്യണം. ഭക്ഷണചെലവു് 13 രൂപ ആയിരിക്കും. റവ. ഫാദർ വി. ജെ. ഗബ്രിയേലിന്റെ നേതൃത്വത്തിലുള്ള ധ്യാനയോഗത്തോടുകൂടി ക്ലാസ്സുകൾ സമാപിക്കുന്നതായിരിക്കും.

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam